പുസ്തകം ൧ ലക്കം ൧

൧൮൯൨-ന ൧൦൬൭ാം മേടം ൩൦ ൹

# മലങ്കര

# ഇടവകപത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

 നോട്ടീസ്.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പുംമുദ്രയുംവച്ചു ശിപായി പുതുക്കാട്ടു ഉതുപ്പു കോരുള, കല്ലൂശ്ശേരി തേവരുഴത്തിൽ ഇയ്യുണ്ണി തോമ്മാ തുമ്പമൺ കല്ലാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓൎപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസൗഖ്യവും നഷ്ടവും ആണെന്നു അറിയാമെല്ലോ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാൎഗ്ഗമൊ തപാൽ മാൎഗ്ഗമൊ സ്റ്റാമ്പായൊ മണിഓൎഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കി ഐരംപ്പൻ.

---

൧൦൭൦ മേടത്തിൽ പത്രവരി അടച്ചുവരുടെ പേരുവിവരം ലിസ്റ്റ

| | അംശകകൾ | രൂ. | ച. | കാ. |
|---|---|---|---|---|
| പരുമല അരീപ്പുറത്തു മേടയിൽ കൊച്ചുകുഞ്ഞു | „ | ൧ | ൧൪ | ൦ |
| പുത്തൻകാവു ബ. കിഴക്കേതലയ്ക്കൽ തോമ്മാകത്തനാർ | „ | ൧ | ൧൨ | ൮ |
| കിടങ്ങന്നൂർക്കുറിയിൽ വിളയശ്ശേരിൽ വറുഗീസു സക്കറിയാ | „ | ൧ | ൧൪ | ൦ |
| ടി-യിൽ പുത്തൻവീട്ടിൽ ചാക്കൊ മാത്തൻ | „ | ൨ | ൦ | ൦ |
| കുന്നത്തുനാട്ടു പി- കെ- ചെറിയാൻ റജിസ്ത്രർ | „ | ൧ | ൧൪ | ൦ |
| കണ്ടനാട്ടു തുടിയൻ കുഞ്ഞിപൈലോസ | „ | ൧ | ൦ | ൦ |
| ബ. കോട്ടയം പുത്തൻ പള്ളിയൊഗം | | ൧ | ൧൪ | ൦ |
| ബ. കരിങ്ങാശ്ര പള്ളിയൊഗം | | ൧ | ൧൪ | ൦ |
| ബ. കണ്യാട്ടുനിരപ്പേൽ പള്ളിയൊഗം | | ൧ | ൦ | ൦ |
| ബ. തുരുത്തിപ്പിള്ളി പള്ളിയൊഗം | | ൧ | ൨ | ൮ |
| ബ. വെങ്ങോല പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ. പീച്ചാനിക്കാട്ടു പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ. മഞ്ഞപ്ര പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ. കാരക്കുന്നത്തു പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ. പള്ളിക്കര പള്ളിയൊഗം | | ൧ | ൧൨ | ൮ |
| ബ. കോട്ടപ്പടി പള്ളിയൊഗം | | ൦ | ൨൮ | ൦ |
| ബ. കോതമംഗലം വലിയ പള്ളിയൊഗം | | ൧ | ൧൪ | ൦ |
| ബ. കോതമംഗലം ചെറിയ പള്ളിയൊഗം | | ൧ | ൧൪ | ൦ |
| ടി- ചേലാട്ടു കൊച്ചുവൌസേപ്പു | „ | ൧ | ൦ | ൦ |
| ടി- മാലിയിൽ മാണിപുരവത്തു | „ | ൧ | ൦ | ൦ |
| ടി- പുതുക്കേരിൽ ശീമോൻ | „ | ൧ | ൧൪ | ൦ |
| ടി- മാലിയിൽ വക്കി | „ | ൧ | ൦ | ൦ |
| ബ. പറമ്പുക്കാരൻ അച്ചൻ | „ | ൧ | ൧൨ | ൮ |
| ബ. കാക്കക്കാട്ടു അച്ചൻ | „ | ൧ | ൧൨ | ൮ |
| കാരക്കുന്നം ബ. പുക്കന്നെൽ അച്ചൻ | „ | ൧ | ൧൨ | ൮ |
| ടി- ബ. അട്ടമാറി അച്ചൻ | „ | ൧ | ൧൨ | ൮ |
| കോടിമത പള്ളത്തുശേരിൽ തൊമ്മൻ | „ | ൨ | ൦ | ൦ |

മലങ്കര

# ഇടവകപത്രിക

പുസ്തകം ൧ [illegible] മേടം ലക്കം ൧

## രക്ഷിക്കപ്പെട്ടവർ.

പുതിയ പ്രസംഗികളുടെ ഉപദേശപ്രകാരം രക്ഷിക്കപ്പെട്ടു എന്നു വിചാരിക്കുന്നവരുടെ വിശ്വാസം അവൎക്കു ഇനി ഒരിക്കലും അറിവോടു കൂടി പാപം ചെയ്വാൻ ഇടവരികയില്ലെന്നാകുന്നുവല്ലൊ. ൟ അഭിപ്രായം തെറ്റും വേദത്തിനു വിരോധവും ആണെന്നു ഞങ്ങൾ മുമ്പെ തന്നെ വ്യക്തമായി കാണിച്ചിട്ടുണ്ടെങ്കിലും ചില പുതിയ ന്യായങ്ങളെ കൂടെ താഴെ കാണിക്കുന്നു-

ഇവൎക്കു ഇനി ഒരിക്കലും പാപം ചെയ്വാൻ ഇടവരികയില്ലെന്നുള്ളതിനു ഇവരുടെ പ്രധാനസാക്ഷി ൧-യോഹന്നാൻ ൩- ൯- ആകുന്നു. അതായതു: "ദൈവത്തിൽനിന്നു ജനിച്ചവൻ ഒരുത്തനും പാപം ചെയ്യുന്നില്ല. അതെന്തുകൊണ്ടെന്നാൽ അവന്റെ വിത്തു അവനിൽ ഇരിക്കുന്നു- അവൻ ദൈവത്തിൽനിന്നു ജനിച്ചതുകൊണ്ടു അവനു പാപം ചെയ്വാൻ കഴികയുമില്ല"

ൟ വാക്യത്തിന്റെ ശരിയായ വ്യാഖ്യാനം ദൈവത്തിൽനിന്നു ജനിച്ചവൻ പാപം ചെയ്യരുതെന്നുള്ള ഒരു കല്പന മാത്രമാണെന്നു അവശേഷത്തിൽ വിസ്താരമായി ഞങ്ങൾ കാണിച്ചിട്ടുണ്ടല്ലൊ- പുതിയ പ്രസംഗികളുടെ വ്യാഖ്യാനം അബദ്ധമാണെന്നു പരമാൎത്ഥമായി ആലോചിച്ചാൽ ആൎക്കും അറിയാം. ഞങ്ങൾ മുമ്പിൽ പറഞ്ഞിട്ടുള്ളതുപോലെ ഇതു ഒരു വിരോധകല്പന മാത്രമാണെന്നു താഴെ എഴുതിയിരിക്കുന്ന ഒരു തുല്യവാചകത്തോടു സാദൃശ്യപ്പെടുത്തിയാൽ അറിയാം. "തന്തയ്ക്കു ജനിച്ച പുത്രന്മാർ ആരും അവരുടെ പിതാവിന്റെ കല്പനയെ ലംഘിക്കുന്നില്ല. അവർ അവനു ജനിച്ചതു കൊണ്ടു ലംഘിപ്പാൻ കഴികയുമില്ല" എന്നു പറഞ്ഞാൽ അതിന്റെ അൎത്ഥം പിതാവിനു ജനിച്ചിരിക്കകൊണ്ടു ആ പിതാവിന്റെ കല്പനയെ അനുസരിക്കുന്നതു മകന്റെ ചുമതലയാണു- ലംഘിപ്പാൻ ന്യായത്താൽ അവനു അവകാശമില്ല· എന്നുമാത്രമെ അൎത്ഥമുള്ളു എന്നു എവരും സമ്മതിക്കും. ഇതുകൊണ്ടു ആ മകൻ ഒരിക്കലും പിതാവിന്റെ ആജ്ഞയെ വിട്ടു പ്രവൃത്തിപ്പാൻ ഇടവരികയില്ലെന്നു അൎത്ഥമില്ലല്ലൊ- ഇതു പോലെ വേണം മേൽ ചേൎത്ത വാക്യ

ത്തേയും വിചാരിക്കുവാൻ.

വേറൊരു ദൃഷ്ടാന്തം— രക്ഷിക്കപ്പെടാതെ ആരും ശുദ്ധകുർബ്ബാന കൈക്കൊണ്ടുകൂടാ എന്നും അങ്ങിനെയുള്ളവക്കു കുർബ്ബാന കൊടുത്തുകൂടാ എന്നും പുതിയപ്രസംഗികൾ പറകയും ചിലകത്തങ്ങൾ ഇതിനെപ്രധാനമാക്കി പ്രവൃത്തിക്കയും ചെയ്യുന്നുണ്ടല്ലൊ. ശരി, അങ്ങിനെതന്നെ വേണമെന്നിരിക്കട്ടെ. കർത്താവു യഹൂദാസ്കറിയോത്തിനും ശുദ്ധകുർബ്ബാന കൊടുത്തതായി നാം കാണുന്നു. "ശുദ്ധവും വെടിപ്പും ഉള്ളവക്കുമാത്രം" കൊടുക്കപ്പെടേണ്ടതും അല്ലാത്തവക്കു കൊടുത്തുകൂടാത്തതുമായ ഈദിവ്യദ്രവ്യം സ്കറിയോത്തിനു കൊടുത്തതു ഹൃദയങ്ങളെയും മനോവിചാരങ്ങളെയും ശോധനചെയ്യറിയുന്ന കർത്താവുതന്നെ ആയിരുന്നതിനാൽ കുർബ്ബാനകൈക്കൊണ്ടസമയം സ്കറിയോത്തു രക്ഷിക്കപ്പെട്ടവനായിരുന്നു എന്നുപറയണം. എന്തെന്നാൽ ഈദിവ്യസാധനം രക്ഷിക്കപ്പെട്ടവക്കുമാത്രമെ കൊടുപ്പാൻ പാടുള്ളല്ലൊ. അപ്പോൾ കർത്താവു തന്നെ ഹൃദയത്തെ പരിശോധിച്ചു രക്ഷിക്കപ്പെട്ടവൻ എന്നുകണ്ടു ൧൨ ആളിനു ശുദ്ധ: കുർബ്ബാന കൊടുത്തശേഷം അവൻ പാപത്തിൽവീണില്ലയൊ?. അവൻ കർത്താവിനെ ഒററിയില്ലയൊ? അവൻ കുററമില്ലാത്ത രക്തത്തിനു കൈക്കൂലിവാങ്ങിയില്ലയൊ? അവൻ തന്നത്താൻകെട്ടിഞാന്നു ചത്തില്ലയൊ? അവന്റെ എപ്പിസ്കോപ്പാസ്ഥാനം എടുത്തു മററൊരുത്തനു കൊടുത്തില്ലയൊ? അപ്പോൾ രക്ഷിക്കപ്പെട്ടവൻ അറിവോടുകൂടി പാപംചെയ്യു എന്നുവരുന്നില്ലയൊ? അവന്റെ രക്ഷ നശിച്ചുപോയി എന്നു വരുന്നില്ലയൊ? ശരിയായിട്ടു വരുന്നു.

എന്നാൽ യഹൂദാ രക്ഷിക്കപ്പെട്ടവൻ അല്ലായിരുന്നു എന്നു പറയുമായിരിക്കാം. അങ്ങിനെയായിരുന്നാൽ ശുദ്ധകുർബ്ബാന "രക്ഷിക്കപ്പെട്ടു?" എന്നു ഏററുംപറയുന്ന "ശുദ്ധവും വെടിപ്പു" ഉള്ളവക്കു മാത്രമെ കൊടുക്കാവു എന്നുള്ള പ്രസംഗികളുടെ ഉപദേശം തെററിപ്പോകുന്നു. ഇതിൽ ഏതാണു തെററെന്നു അവർതന്നെ പറഞ്ഞുതരട്ടെ.

രക്ഷാപദം നിത്യരക്ഷ എന്നൎത്ഥത്തിൽ പ്രയോഗിപ്പാൻ നമുക്കു സ്വാതന്ത്ര്യമില്ലന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ഈഅൎത്ഥത്തിൽ യഹൂദാ രക്ഷിക്കപ്പെട്ടവൻ അല്ലായിരുന്നു. എങ്കിലും രക്ഷയിലേക്കുള്ള കൃപ എന്നുകൂടി രക്ഷാപദത്തിനു അൎത്ഥമുള്ളതുകൊണ്ടു മനസ്സുണ്ടെങ്കിൽ അവസാനരക്ഷ പ്രാപിപ്പാൻ തക്കവാറു ജ്ഞാനസ്നാനം വിശ്വാസം മുതലായ കൃപകളെ യഹൂദായും പ്രാപിച്ചിരുന്നതിനാൽ അവൻ ആ അൎത്ഥപ്രകാരം രക്ഷിക്കപ്പെട്ടവനായിരുന്നു. അതുകൊണ്ടുകർത്താവു ശുദ്ധമേശയുടെ സംബന്ധത്തിൽ അവനെയും അംഗീകരിച്ചു എങ്കിലും ഈവിധമുള്ള രക്ഷ നിത്യ രക്ഷയിലേക്കു അവനെ അടുപ്പിക്കാതിരുന്നതുപോലെ അല്ലയൊ "രക്ഷിക്കപ്പെട്ട" സഹോദരന്മാരെ നിങ്ങളുടെ രക്ഷയും നിത്യരക്ഷയിലേക്കു നിങ്ങളെ അടുപ്പിക്കാതിരുന്നേക്കാമെന്നു ഓൎത്തു സദാ പാപത്തെക്കുറിച്ചു അനുതപിപ്പീൻ. നിങ്ങൾപാപത്തിൽ ജനിച്ചവരും ഇനിയും പാപം ചെയ്യുപോയേക്കാവുന്ന അവസ്ഥയിൽ ഇരിക്കുന്നവരും ആണെന്നു ഓൎപ്പീൻ.

ക്രിസ്തുവിൽ വിശ്വസിച്ചു ജ്ഞാനസ്നാനം കൈക്കൊണ്ടവരെയെല്ലാം അപ്പൊസ്തോലൻ "ശുദ്ധിമാന്മാർ" എന്നാണ വിളിച്ചിരിക്കുന്നതു കോറിന്തിലും, റോമ്മായിലും, എപ്പെസൂസിലും, പീലിപ്പിയായിലും മറ്റും ഉണ്ടായിരുന്ന സഭക്കാരെ "ശുദ്ധിമാന്മാർ" എന്നുവിളിച്ചിരിക്കുന്നു. (ലേഖനങ്ങളുടെ ആദ്യഭാഗങ്ങൾവായിക്ക) ശുദ്ധിമാന്മാരായ കോറിന്തിയക്കാരുടെ ഇടയിൽ (അതായ്തു. ശുദ്ധിമാന്മാർഎന്നസമ്മതിക്കപ്പെട്ടവരിൽ) "ഒരുത്തൻ തന്റെ പിതാവിന്റെഭാര്യയെ പരിഗ്രഹിക്കാമെന്നു പുറജാതികളിൽ പോലും ചൊല്ലപ്പെടാത്ത വേശ്യാസംഗം" ഉണ്ടായിരുന്നു. (൧ കോറ ൫- ൧) ഈമഹാപാപം ചെയ്യുവരേയും ശുദ്ധപൌലൊസ പൊതുവിൽ പറയുമ്പോൾ "ശുദ്ധിമാന്മാർ" എന്നാണ വിളിച്ചിരിക്കുന്നതു. യഥാൎത്ഥത്തിൽ അവർ മഹാ അശുദ്ധർ ആയിരുന്നുവല്ലൊ. അതിൽനിന്നു അൎത്ഥപ്പെടുന്നതു ക്രിസ്തുവിൽ വിശ്വസിച്ചു ജ്ഞാനസ്നാനപ്പെട്ടവർ അനുതപിച്ചാൽ നിത്യരക്ഷയിലേക്കു പ്രവേശിപ്പാനുള്ള കൃപകളെ പ്രാപിച്ചിട്ടുള്ളതുകൊണ്ടു അവരെ യഥാൎത്ഥത്തിൽ അല്ലെങ്കിലും ശുദ്ധിമാന്മാർ എന്നു വിളിക്കാമെങ്കിലും ഈ നാമമൊ ഈബഹുമതിയൊ അവരുടെ നിത്യരക്ഷയെ താനെവരുത്തുന്നില്ല. ഇപ്രകാരം തന്നെ രക്ഷ, രക്ഷിക്കപ്പെടുക, രക്ഷപെട്ടവർ എന്നിങ്ങനെയുള്ള പേരുകൾക്കു ക്രിസ്ത്യാനികൾ എല്ലാം അവകാശികൾ ആകുന്നു. തല്ക്കാലരക്ഷ എന്നുവേദത്തിൽ കാണിക്കുന്ന വാക്യങ്ങൾ എല്ലാം ഈവിധത്തിൽമാത്രം ക്രിസ്ത്യാനികളെ സംബന്ധിക്കുന്നതാകുന്നു. സാക്ഷാൽനിത്യരക്ഷ അല്ലെങ്കിൽ പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടുമേലിൽ പാപം ചെയ്വാൻ ഇടവരാത്ത പൂൎണ്ണത അവസാനത്തിൽമാത്രമെ പ്രാപിക്കുവാൻ പാടുള്ളൂ. എന്തെന്നാൽ "അവസാനത്തോളം ക്ഷമിക്കുന്നവൻ രക്ഷിക്കപ്പെടും" എന്നാണല്ലൊ എഴുതിയിരിക്കുന്നതു. അവസാനത്തോളം വിശ്വസ്ഥനായിരുന്നാൽ മാത്രമെ ജീവന്റെ കിരീടം പ്രാപിക്കത്തൊള്ളു എന്നാണല്ലൊ കല്പിച്ചിരിക്കുന്നതു.

ഇങ്ങനെ പറയുന്നതുകൊണ്ടു പാപം ചെയ്വാൻ ഞങ്ങൾ ഉപദേശിക്കയാണെന്നു ആരും ധരിക്കരുതു. നാം പാപത്തെ ഉപെക്ഷിക്കണം. പുതിയ ജീവനിൽ നടക്കണം. പാപം നാം ചെയ്യുപൊയെക്കാം അപ്പോൾ പത്രൊസിനെപ്പോലെയും ദാവീദിനെപ്പോലെയും നാം അനുതപിക്കണം. ആശവിട്ടുപൊകരുത- വിശ്വാസത്തൊടുകൂടെ ചോദിക്ക. ചോദിക്കുന്നതു ദൈവം തരുമെന്നു ഉറപ്പോടെ ആശിക്ക. അപ്പൊൾ അപെക്ഷ നമുക്കു ലഭിക്കും. പൂൎണ്ണത പ്രാപിച്ചു ഇനി പാപം ചെയ്വാൻ ഇടവരികയില്ല എന്നിങ്ങനെ വിചാരിക്കരുതു. അപ്പോൾ ലാക്കുതെറ്റും, സാത്താൻ ഈവിചാരം നിന്നിൽ ഉറപ്പിച്ചു അനുതാപത്തെ മുടക്കും, നീ ചെയ്യുന്നതൊന്നും പാപമല്ലന്നു അവൻ നിന്നെ ധരിപ്പിക്കും.

"രക്ഷിക്കപ്പെട്ട" ചില "പരിശുദ്ധന്മാർ" പാപിയായ നമ്മുടെ അവശെഷപ്രസംഗത്തിനു ഇരുട്ടത്തിരുന്നു കുററം പറകയും "അവനെ നേരെ കിട്ടിയാൽ തക്കിച്ചു തോല്പിച്ചുകളയാം" എന്നു "രക്ഷിക്ക

ഷ്പെട്ടവക്കുത്ത്" വന്നു പറകയും ചെയ്യുന്നതായി കേൾക്കുന്നുണ്ടു. കാററിനാൽ നഷ്ടപ്പെട്ടു പോകുന്നതും ആവശ്യംപോലെ മാറി സംസാരിക്കുന്നതുമായ പ്രചാരത്തിന്നു ഞങ്ങൾ തയ്യാറല്ല. ആക്ഷേപം എഴുത്തുമൂലം അറിയിച്ചുതന്നാൽ ദൈവത്തിന്റെ ശക്തികൊണ്ടും പരിശുദ്ധാത്മാവിന്റെ സഹായം കൊണ്ടും പിശാചിന്റെ ആത്മതന്നെ കൊല്ലുവാൻ ഒരു ചെറുദാവീദു മതിയാകുമെന്നു ഞങ്ങൾക്കു വിശ്വാസമുള്ളതിനാൽ "ജീവനുള്ള ദൈവത്തിന്റെ സേനയെ നിന്ദിക്കുന്ന ഈ ചേലയില്ലാത്ത ഫലസ്ത്യൻ ആർ" എന്നു പറവാൻ ഞങ്ങൾ ഒട്ടും അധൈര്യപ്പെടുന്നില്ല.

## പാമ്പാടി പള്ളിയിൽ കഴിഞ്ഞുപോയ ദിവ്യശ്രീ കടവുംഭാഗത്തു തോമ്മാ കത്തനാർ അവർകൾ.

ഇദ്ദേഹത്തിന്റെ മരണത്തെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ ഒരു സൂചകം പറഞ്ഞിട്ടുണ്ടായിരുന്നുവല്ലൊ. ഇദ്ദേഹത്തിന്റെ പേർ മലങ്കരസുറിയാനിക്കാരുടെ ഇടയിൽ അത്ര പ്രസിദ്ധിയുള്ളതല്ല. അതു പ്രസിദ്ധപ്പെടുത്തണമെന്നു അദ്ദേഹത്തിനു വിചാരവും ഇല്ലായിരുന്നു. വിധവയെ കെട്ടുക, ഗർഭിണിയെ കെട്ടുക, വേദവിരോധം പ്രസംഗിക്ക ഇങ്ങനെ പ്രസിദ്ധിക്കുള്ള വഴികളെ അദ്ദേഹം അത്ര വിലമതിച്ചിട്ടില്ലാഞ്ഞതിനാൽ സ്വർഗ്ഗത്തിൽ ഒരു വലിയ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള ആളാണെന്നു പറവാൻ ഞങ്ങൾ സംശയിക്കുന്നില്ല. മരണം ൩൩ാം വയസ്സിൽ ആയിരുന്നു.

൧൦൩൧-ൽ ജനിച്ചു. കല്ലുങ്കത്ര ചാലാകരിയിൽ ദി- ശ്രീ- യാക്കോബ കത്തനാർ അവർകളോടു കൂടിയാണ പ്രധാനമായ മതവിദ്യ അഭ്യസിച്ചതു. ൧൦൫൦-ൽ കഴിഞ്ഞുപോയ അത്താനാസ്യോസ അവർകളോടു മ്സമ്മാനാ എന്ന പട്ടം ഏററു. ഏ- പെ- പെ- ബ- പാത്രിയർക്കീസുബാവാ തിരുമനസ്സു കൊണ്ടു എഴുന്നെള്ളിയപ്പോൾ തൃക്കുന്നത്തു കോട്ടയൊ ആദ്യം മാർ പൌലൊസ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളാൽ ശെമ്മാശായും മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളാൽ കശീശായായും അഭിഷേകം ചെയ്യപ്പെട്ടു. ൧൦൫൫ കർക്കടകത്തിൽ പള്ളിഭരണം കയ്യേററു. പാമ്പാടിപള്ളി ൧൦൪൭-ാം മാണ്ട ഇടയ്ക്കു സ്ഥാപിക്കപ്പെട്ടതെങ്കിലും ഇദ്ദേഹമായിരുന്നു ഇടവകയിൽ ഉണ്ടായ കടിഞ്ഞൂൽ പട്ടക്കാരൻ. ഇത്രയും ജനരഞ്ജനയോടെ ഭരിച്ച ഒരു പട്ടക്കാരൻ വേറെ ഉണ്ടോ എന്നു സംശയം. പള്ളി പുത്തനായി പണിതീർത്തു. പള്ളിക്കുവേണ്ട ഉപകരണങ്ങൾ ഉണ്ടാക്കിച്ചു. പറയരും പുലയരുമായ അനേകം കീഴ്ജാതികളെ വിശ്വാസത്തിൽ അഭ്യസിപ്പിച്ചു അവരെ സഭയിൽ ചേർക്കയും അവർക്കായി ഒരു ചെറിയ പള്ളി വയ്പിക്കയും ചെയ്തു. ആഴ്ചതോറും അവരോടു ഉപദേശിക്കയും വിശ്വാസത്തിൽ ഉറപ്പിക്കയും ചെയ്തുവന്നു.

കഴിഞ്ഞ ചിങ്ങമാസത്തിൽ ദീനം ആരംഭിച്ചു. നാട്ടുവൈദ്യന്മാരും ശീമവൈദ്യന്മാരും കഴിയുന്ന ശ്രമങ്ങൾ എല്ലാം ചെയ്തു. മരണത്തിനു ഒട്ടും മടിക്കൂടാതെ ഒരുക്കത്തോടെ ഇരുന്നു. കൊച്ചിയിൽ ചികിത്സയിൽ ഇരിക്കുമ്പോൾ. നി- വ- ദി- ശ്രീ- മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായും ഓർശ്ലേം യാത്രക്കായി പരിവാരങ്ങൾ സമേതം നി- വ- ദി- ശ്രീ- മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്തായും കൊച്ചിയിൽ എഴുന്നെള്ളിയപ്പോൾ ദീനം കലശൽ ഇല്ലെങ്കിലും അന്ത്യാഭിഷേകം തിരുമേനികളാൽ വേണമെന്നു രോഗി താല്പര്യമായി അപേക്ഷിച്ചതുകൊണ്ടു അവർ ഈ ദിവ്യശുശ്രൂഷ നടത്തി. സ്വദേശത്തും സ്വഭവനത്തും എത്തിയശേഷം പള്ളിക്കാരെയും പട്ടക്കാരെയും വിളിച്ചു വരുത്തി പള്ളികാര്യങ്ങൾ എല്ലാം പറഞ്ഞു ഏല്പിച്ചു ദിവ്യഗുണദോഷം പറഞ്ഞു ആശ്വസിപ്പിക്കയും അന്ത്യയാത്ര പറകയും ചെയ്തശേഷം മീനം ൧൭-ാം നു പൂർണ്ണസമാധാനത്തോടും കർത്താവിൽ ശരണത്തോടും പ്രാർത്ഥനമദ്ധ്യേ അവസാന ശ്വാസം വിട്ടു. അടുത്തദിവസം പാമ്പാടിപള്ളിയിൽതന്നെ കബറടക്കവും ചെയ്തു.

ഇദ്ദേഹം തന്റെ ആട്ടുകളാൽ വളരെ ഭക്തിപുരസ്സരം സ്നേഹിക്കപ്പെട്ട ഒരു ഇടയൻ ആയിരുന്നു. വിശ്വാസത്തിൽ സ്ഥിരമുള്ളവൻ, കർത്താവിനെക്കുറിച്ച് ഭക്തിവൈരാഗ്യമുള്ളവൻ, മേലദ്ധ്യക്ഷന്മാരോടു പൂർണ്ണഅനുസരണമുള്ളവൻ, തന്റെ ഉദ്യോഗിയിൽ സ്ഥിരോത്സാഹി, ജനത്താൽ മനഃപൂർവ്വം സ്നേഹിക്കപ്പെട്ടവൻ, സുവിശേഷവേലയിൽ തല്പരൻ എന്നുവേണ്ടാ പട്ടക്കാർക്ക് ഇദ്ദേഹം ഒരു മാതൃകയായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ദീനത്തിൽ കിടന്നിരുന്നപ്പോൾ ഇടവകക്കാർ ൨൦൦ ൽ പരം രൂപാ അപേക്ഷകൂടാതെ പിരിച്ചെടുത്തു ചികിത്സക്കായി അയച്ചുകൊടുത്തു.

എല്ലാ പട്ടക്കാരും ഇദ്ദേഹത്തെപോലെ ആയിരുന്നാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു. ഇദ്ദേഹത്തിനുവേണ്ടിയും വിശ്വാസികൾ പ്രാർത്ഥിക്കട്ടെ.

---

## നസ്രാണിദീപികക്കു

പത്രാധിപരേ, ഞങ്ങളുടെ വാദം ഏറെ ദീർഘം പിടിക്കാതെ കലാശിക്കുന്ന ലാഞ്ഛന കാണുന്നുണ്ടു. എതിർവാദി വാദം നീട്ടുന്നു എങ്കിലും സംബന്ധം വിട്ടു പറഞ്ഞുതുടങ്ങിയിരിക്കുന്നു. അതിനു പല ഊഹങ്ങൾ ചിന്തിപ്പാനുണ്ടു. കാര്യത്തിനു തോൽവിഭവിച്ചാലും അങ്ങിനെവരാം, ഉറക്കം ഉളച്ചാലും ഇങ്ങിനെവരാം. പിന്നെ മറ്റൊരു പ്രകാരവും ഉണ്ടു. അതിൽ ഏതാണിതെന്നു ഇനിക്കു ഖണ്ഡിച്ചുകൂടാ. ആസ്ഥിതിക്കു ഉത്തരം പറയുന്നതിനു വിഷമമുണ്ടു ചിലതൊക്കെ ഇനിക്കുഅനുകൂലമായിട്ടും ഉണ്ടു. പത്രോസിന്റെ മേലധികാരം സ്ഥാപിക്കുന്നതിനു ഫർമില്യൻ എന്നൊരു യൌനായപിതാവിന്റെ സാക്ഷിത്വം കൊണ്ടുവന്നിരിക്കുന്നു. അതെങ്ങിനെയെന്നാൽ: "യസ്തപ്പാനോസ തന്റെ മെത്രാസനത്തെപ്പററി അഹങ്കരിക്കയും തിരുസഭയുടെ അടിസ്ഥാനങ്ങൾ വെക്കപ്പെട്ട പത്രോസിന്റെ അനന്തിരാവകാശം പ്രാപിച്ചിരിക്കുന്നു എന്നു വാദിക്കയും ചെയ്യുന്നു, അനുഗാമ്യതമൂലം പത്രോസിന്റെ സിംഹാസനം പ്രാപിച്ചിരിക്കുന്നു എന്നു വാദിക്കുന്ന യസ്തപ്പാനോസ പാഷാണ്ഡികൾക്കു വിരോധമായി യാതൊരു ശുഷ്കാന്തിമൂലവും ഇളകുന്നില്ലാ. ഭേഷ്". ഈഒററസാക്ഷി പോരയൊ കൊട്ടിഘോഷിക്കുന്ന മേലധികാരം ഒന്നോടെ ചിന്നഭിന്നമാക്കുവാൻ. സാറെതനിക്കുസലാം. ഇനിപോരെങ്കിൽ ഞാൻ മുൻലക്കത്തിൽ പ്രസ്താവിച്ചപ്രകാരം മഹാഗ്രഗോറി ശേഷം പറയട്ടെ. പത്രോസ പറയുന്ന ലക്ഷണങ്ങൾ ഒന്നുംതന്നെ അനന്തിരവർ ചമയുന്നവരിൽ ഇല്ല. "വെള്ളിയും പൊന്നും ഒന്നും ഇനിക്കില്ല" എന്നു അദ്ദേഹം പറയുന്നു. "ദൈവത്തിന്റെ അവകാശത്തിന്മേൽ കർത്തൃത്വം ചെയ്യരുതു" എന്നു ൧ പത്രോസ ൫-൩ ഇവകൂടാതെ അദ്ദേഹം റോമയിൽ പ്രത്യേകവിധി കല്പിച്ചിട്ടുണ്ടെന്നു ഒരുസാക്ഷി കാണിച്ചാൽ ഇതൊക്കെ വാരിക്കെട്ടി പറഞ്ഞിട്ടു പ്രയോജനമില്ലല്ലൊ. കൊൻസ്താന്തിനൊപ്പിൾ വിശ്വാസപ്രമാണം വന്ദ്യപിതാക്കൾകൂടി നിശ്ചയിച്ചതാകയാൽ ആയതു യവുനായക്കാരൻ കോന്തച്ചാരു ഇങ്ങിനെ പറഞ്ഞിരിക്കുന്നു എന്നും, ലത്തീൻകാരൻ മാടച്ചാര അങ്ങിനെ പറഞ്ഞിരിക്കുന്നു എന്നും പറഞ്ഞാൽ ബോധവും യുക്തിയും ഉള്ളകൂട്ടരുടെ ഇടയിൽ ഇമ്മിതുങ്ങുമൊ?. ഒട്ടുവളരെ പ്രമാണത്തി

ലും കുറിമാനത്തിലും ലത്തീൻപുസ്തകങ്ങളുടെ പേരും അദ്ധ്യായവും ഭാഗവും കാണിച്ചാൽ അറിവില്ലാത്തവരെ വലിയപഠിനക്കാരൻ എന്നു തോന്നിപ്പാൻ ഉതകുമായിരിക്കും. അതിലും നല്ലതു ശുദ്ധമാനമാർപ്പാപ്പാക്കു പണിവാനും ഇടിപ്പാനും അധികാരം ഉണ്ടെന്നു പറകയായിരുന്നു. അതനുസരിക്കുന്നവരും ഉണ്ടല്ലൊ. അപ്പോൾ ഈ പിതാക്കന്മാരെ ഒക്കെയും നാനാ ദേശങ്ങളിൽനിന്നു സമയം, ദ്രവ്യം, പ്രയാസങ്ങൾ കഴിപ്പിച്ചു ഓരൊ സ്ഥലങ്ങളിൽ കൂട്ടി വരുത്തിയതു പാപകളിവിനോദത്തിനൊ എന്നു തോന്നും. അല്ലാ അവരവരുടെ അഭിപ്രായം പറയാനാണ. അങ്ങിനെ പലപ്പോഴും പറഞ്ഞിട്ടുമുണ്ടു. ഫ്ലോറൻ സൂന്നഹദോസു കിഴക്കക്കു അത്യാപത്തായുള്ള സമയത്തായിരുന്നു. എങ്കിലും അതിലും കൈക്കൂലിയും ദാക്ഷിണ്യവും ഉണ്ടായിരുന്നു എന്നുകാണിക്കാം. ബെസാറിയോനെ പിടിച്ചു കർദ്ദിനാലാക്കിയതും അതുകൊണ്ടു അയാളുടെ കൂട്ടർ അയാളെ തള്ളിയതും എന്തുകൊണ്ടെന്നു ചിന്തിപ്പീൻ. പക്ഷം പറഞ്ഞാൽ പുണ്യശീലൻ, സ്വദേശ അഭിമാനിയായാൽ ദുഷ്ടൻ എന്നൊ കലഹപ്രിയൻഎന്നൊ പറഞ്ഞുകളയും. ജർമ്മാനിക്കൂസ പക്ഷം പറഞ്ഞതിനാൽ പുണ്യശീലൻ. മർക്കോസ വിരോധം പറഞ്ഞതിനാൽ കലഹപ്രിയൻ, ഫോത്തൂസ ബുൽഗാറിയാ ദേശം വിട്ടുകൊടുക്കുന്ന പക്ഷം "കർത്താവിൽ സഹോദരൻ" അല്ലാത്തപക്ഷം പാഷാണ്ഡിയായ ഇടത്തൂട്ടുകാരൻ, ഫവവ്വരുവരെ പാമ്പുംകീരിയും ആയിരുന്ന യവനായക്കാരും ലത്തീൻകാരും ആ സന്ധിയിൽ യോജിച്ചതു ഭക്തിവിഷയാർത്ഥം ആയിരുന്നുഎന്നു വിശ്വസിക്കുന്നവരുണ്ടെങ്കിൽ അവരെ കട്ടില്ലാത്ത മാടപ്രാക്കൾ എന്നുപറയണം. ചില ഞെരുക്കസമയങ്ങളിൽ ശുദ്ധ മാർപ്പാപ്പാമാർക്കൂടെ മനോബോധത്തിനു വിരോധമായി ചിലസംഗതികൾ പ്രവൃത്തിച്ചുപോയിട്ടുണ്ടു. ഹോനോറ്യൂസ പാപ്പാ ഏക ചിത്തത്തിനു ഒരിക്കൽ സമ്മതിച്ചു. വിജിലിയൂസപാപ്പാ ൫൫൩-ലെസൂന്നാദോസിനുസമ്മതിച്ചു കൈഒപ്പു വെക്കേണ്ടിവന്നില്ലയൊ?- മിതവാദി.

---

## വേദപുസ്തകവും ക്രിസ്തീയ പാരമ്പര്യവും

(ക്രിസ്ത്യാനി അല്ലെങ്കിലും ക്രിസ്തുമതപ്രസംഗിയായ ശ്രായിതണ്ടാൻ എഴുതിയ്യു)

കഷ്ടം വന്നേനസംഖ്യം പറവതിനെളിതൊ പുഷ്ടിയായ താനറിഞ്ഞെൻ
ദുഷ്ടന്മാരായ കാവ്യജ്ഞനവുമറബികൾ റോമരും നഷ്ടമാക്കി
ശിഷ്ടം ചോന്നൊരുസംഖ്യയതിലൊരു പിരിപൊയ് പുത്തനായിട്ടുപേരും
ഇഷ്ടം പോലെന്റെയീശൊ കരുണയൊടിനിയും വദ്ധനക്കായ് തൊഴുന്നേൻ.

കുററം ചൊല്ലാതൊരേക സ്സഭയിതു ഭുവനെ യുണ്ടിതന്ത്യോഖ്യയിൽതാൻ
തെററാതികാലമെല്ലാം കൃപയൊടിതിനയും നോക്കി നിത്യം വളർത്തി
ഉററോർ ശ്ലീഹരുമായ് നടന്ന പ്രഥമം പെററൊരു കുട്ടിസ്സഭക്കി
കഷ്ടം തീർക്കെന്റെ ഈശൊ കരുണയൊടിനിയും വദ്ധനക്കായ്ത്തൊഴുന്നേൻ.

അപ്പോസ്തോലരു പെററയിശ്ശിശുവിനെ ക്രിസ്ത്യാനിയെന്നപ്പൊഴെ
അപ്പാ നാമധയം കൊടുത്തു സുതരോടൊന്നിച്ചു പാത്തപ്പൊഴും
ഉല്പന്നം ഇവിടുന്ന ഭൂമിനിറവാസ്സുദ്ധിച്ചു വദ്ധിച്ചിതാ
വിശ്വാസം ഇതുപോൽ നിറച്ചു സഭയെ രക്ഷിക്കയെന്നോശുവെ.

സാധുക്കൾക്കൊരു രാജശ്രീകവുമില്ലാതായിട്ടു നീ ഞങ്ങളെ
ധാരാളം ഭുവനത്തിലുള്ള കഠിനന്മാർക്കായ്ക്കൊടുത്തോശുവെ
പൂർവ്വന്മാരിതിനാൽ മരിച്ചു പലരും സ്വർഗ്ഗത്തിലാക്കിപ്പിതാ
ശേഷിക്കുന്ന ശിശുക്കളിന്നിതിനെ നീ നല്കണമെന്നേശുവെ.

അപ്പാ നിൻ യുദ്ധസൈന്യത്തലവരമഖിലം ഇക്കൂട്ടമങ്ങളായി
ട്ടപ്പായിപ്പോപിടിച്ചേനംർകൾ ദുരിതവും ഏറ്റു ചത്തേനസംഖ്യം
ഇപ്പാവപ്പെട്ട മക്കൾക്കവരുടെ സുതരായ് യുദ്ധമിന്നും തുടങ്ങാൻ
അപ്പാ ആയുധവർഗ്ഗമിന്നെവിടെയോ തന്നീടുവേണ്ടീടു നീ.

ആദ്യംപോലവസാനമാക്കിയരുൾവാൻ ചിത്തം കനിഞ്ഞീടണം
ആദ്യന്തം അടിയക്കു നൽകണമിതന്നാരാൽ ഭജിച്ചേനഹം
ആശ്വാസം സകലേശ്വരസ്യ ഭഗവാനാശീർവ്വദിക്കേണമെ
ആശ്ചര്യം ഭുവനത്തിൽവന്നസുകൃതം തന്നീടുവെണ്ടീടു നീ.

## സുവിശേഷത്തിന്റെ ബാഹ്യമായ വേദാക്ഷരവും ക്രിസ്തുമത കുഡുംബ വിശ്വാസവും തമ്മിൽ മോക്ഷം ഏതു?

ഇതിൽ താഴെ കാണിക്കുന്ന പത്തു സംഗതികളുടെ ഗുരുലഘുത്വത്തെ അറിയേണ്ടതു ഇപ്പോൾ ഉണ്ടാകാവുന്ന ഒരു അത്യാവശ്യംകൊണ്ടാണു. എന്തെന്നാൽ- രക്ഷയ്ക്കുള്ള അവകാശം ക്രിസ്തീയ പാരമ്പര്യവിശ്വാസമാണെന്നു യാക്കോബായ സമുദായവും അല്ലാ സുവിശേഷപ്രകാരം ആചരിക്കുന്നതാണെന്നു മറ്റു സമുദായങ്ങളും രേഖാമൂലവും വാക്കുമൂലവും വാദിച്ചുവരാറുണ്ടല്ലൊ?

എന്നാൽ യാക്കോബായ സുറിയാനി സമുദായം പറയുന്നതു പരിശുദ്ധ റൂഹാ തമ്പുരാൻ മൂലം ശ്ലീഹന്മാരെക്കൊണ്ടു ക്രിസ്തു മത തറവാടായ അന്ത്യോഖ്യാ എന്ന ഭവനസഭയിൽവെച്ചു ലോകാവസാനത്തോളവും മനുഷ്യരക്ഷക്കായി വിശ്വസിച്ചും ആചരിച്ചും കൊള്ളുന്നതിനു പൂർവ്വപിതാക്കളുടെ പക്കൽ ഭരമേല്പിക്കപ്പെട്ട ഓരോ കൎമ്മാനുഷ്ഠാനവിശ്വാസമാണെന്നും ആകുന്നു.

മറ്റുസമുദായം പറയുന്നതൊ മനുഷ്യരക്ഷയ്ക്കായി ക്രിസ്തു കല്പിച്ചിട്ടുള്ളതിനെ എഴുതപ്പെട്ടിരിക്കുന്നതാണ സുവിശേഷമെന്നും അതിനാൽ സുവിശേഷത്തിൽ കാണുന്നതുപൊലെ വിശ്വസിക്കയും ആചരിക്കയും ചെയ്യുന്നതാണ രക്ഷയെന്നും രേഖാമൂലവും വാക്കമൂലവും വാദിക്കയും ഘോഷിക്കയും ചെയ്യാറുണ്ടല്ലൊ.

ഇതിൽ മശിഹാതമ്പുരാനെ അറിയുന്ന ഒരു ഈഴവനായ ഇനിക്കു കുറച്ചു ചലനം തട്ടിയിരിക്കുന്നതിനെ നിവൃത്തിചെയ്തുതരണമെന്നു താല്പര്യം.

ഈ ചോദിക്കുന്ന സംഗതികൾ ബഹുമാനപ്പെട്ട യാക്കോബായ സമുദായത്തോടല്ലാ. പിന്നെ, ആരൊടും സുവിശേഷം സുവിശേഷം എന്നുമാത്രംകൊണ്ടാടുകയും ഘോഷിക്കയും ചെയ്തുവരുന്നവരും ഞങ്ങൾ അറിയാത്തതുപൊലയും പൂർവ്വപിതൃധൎമ്മങ്ങളെ ആചരിക്കയും ഹിന്ദുക്കളൊടും ഈ സത്യത്തെപറയാതെ വേറെ ചിലതെല്ലാം ഉപദേശിച്ചുപോരുകയും ചെയ്യുന്ന ബഃ ചർച്ചുമിഷ്യൻ സമുദായത്തോടും ലണ്ടൻമിഷ്യൻ സമുദായത്തോടും നവീകരണസമുദായത്തോടും മാത്രമെ ഇപ്പോൾ ഞാൻ ചോദിക്കുന്നുള്ളു.

സമാധാനം പറവാൻ കഴിയുമെങ്കിൽ മാത്രമെ പറയണമെന്നു ള്ളു. കഴിയാത്തവരെകൊണ്ടു പറയിക്കണമെന്നല്ല സിദ്ധാന്തം ലേശ മെങ്കിലും ഇല്ലാ.

ഇതിൽ വേദാക്ഷരമെന്ന എവിടെ കാണുന്നുവൊ പിതാവായ തമ്പുരാന്റെ സ്ഥാനത്തിൽ കല്പിക്കപ്പെട്ടതെന്നും, സുവിശേഷം എന്ന എവിടെ കാണുന്നുവോ പുത്രൻ തമ്പുരാന്റെ സ്ഥാനത്തിൽ കല്പിക്കപ്പെട്ടതെന്നും, പൂൎവ്വ പിതാക്കൾ എന്ന എവിടെ കാണുന്നുവോ റൂഹാ തമ്പുരാന്റെ സ്ഥാനത്തിൽ കല്പിക്കപ്പെട്ടതെന്നും താല്പൎയ്യം.

സുവിശേഷം എന്ന ഞാൻ ഇപ്പോൾ പറയുന്നതു മലയാളഭാഷയിലും തമിഴഭാഷയിലും കാണുന്ന സുവിശേഷത്തെയാണ. പഴയനിയമവും പുതിയ നിയമവുംതന്നെ. ഈ സുവിശേഷത്തെ ആരു വിശ്വസിച്ചു വരുന്നുവൊ ആയവർ സമാധാനം പറയണമെന്നെ അപേക്ഷയുള്ളു.

## ൯. സ്നാനം.

മഹത്തുക്കളായുള്ളോരെ ക്രിസ്തുമത സ്നാനത്തിലേക്കുള്ള ആധാരം മത്തായി ൨൮- ൧൯- മാൎക്ക ൧൬- ൧൬- റൊ രണ്ടും കൂടിയൊ ആണെന്നു നിങ്ങൾ വിശ്വസിക്കുന്നപക്ഷം മത്താ ൨൮- ൧൯-ൽ കാണുന്നതു പോലെ മൂന്നുനാമത്തിൽ (സ്നാനം) കുളിപ്പിക്കണമെന്നും അങ്ങിനെ കുളിപ്പിക്കേണ്ടതുതന്നെ ജാതികളെ വേണമെന്നെ കാണുന്നുള്ളു. അതിനു വിരോധമായി ക്രിസ്ത്യാനിക്കുട്ടികളെ കൂടി നിങ്ങൾ സ്നാനം ചെയ്യുന്നു എങ്കിലും സ്നാനത്തിന്റെ അൎത്ഥം പോലെ കുളിപ്പിക്കുന്നതായി കാണുന്നില്ല. സ്വല്പജലം കൊണ്ടു ശിരസ്സിൽ ഒരു കൎമ്മത്തെ അനുഷ്ഠിക്കുന്നതു പോലെയും നെററിയിൽ കുരിശുവരയ്ക്കുന്നതായും ചിലർ കുട്ടികൾക്കു സത്യംകൎമ്മംകൂടി കൊടുക്കുന്നതായും കാണാറുണ്ടു. ഇതുകളും സുവിശേഷമൊ? അല്ല പൂൎവ്വപിതാക്കൾമൂലം കിട്ടിയതൊ.

പിന്നെയും മാൎക്ക ൧൬- ൧൬-ൽ വിശ്വസിച്ചു സ്നാനപ്പെടണം അല്ലെങ്കിൽ ശിക്ഷയ്ക്കു വിധിക്കപ്പെടും എന്നുകൂടി കാണുന്നതിനാൽ ഒരു മതത്തെ വിശ്വസിക്കണമെങ്കിൽ സ്ത്രീക്കൊ പുരുഷനൊ പ്രായം വന്നിരിക്കണം. ശിശുക്കളെക്കുറിച്ചു സ്നാനകല്പന ഇല്ലാതെഇരുന്നും പ്രാപ്തിയായ ഒരു ജ്ഞാനപിതാവിനെ കൂട്ടിഎങ്കിലും ഈ സ്നാനകൎമ്മം ചെയ്തു വരുന്നതു സുവിശേഷത്തെകൊണ്ടോ പൂൎവ്വപിതാക്കളുടെ സ്നാനനടപടിയെ ആശ്രയിച്ചുംകൊണ്ടോ വിശ്വാസഭാഗത്തിലേക്കു ഒരു മനുഷ്യന്റെ യോഗ്യസ്ഥത ആവശ്യമില്ലെന്നു പറയുന്നോരേ നിങ്ങളുടെ രക്ഷയേക്കുറിച്ചുള്ള വിശ്വാസം എവിടെ? സുവിശേഷത്താലാണെങ്കിൽ വിശ്വസിക്കാതെ സ്നാനകൎമ്മം ഏററവരെയുള്ളു. ഈ നിലയിൽ പൂൎവ്വപിതാക്കളെ പിന്തുടരാത്തവർ സുവിശേഷത്തെ പ്രതികൂലമായി എടുത്തുംകൊണ്ടു എവിടെക്കു പോകാൻ ഭാവിക്കുന്നു. ഓ, സാധുക്കളായ ഹിന്ദുക്കളും നിങ്ങളോടു എന്തുപിഴച്ചു- മഹത്തുക്കളെ ക്രിസ്ത്യാനി കുഡുംബത്തിൽ സുവിശേഷ പ്രകാരം സ്നാനപ്പെട്ടവർ ആരുള്ളു. എല്ലാവരോടും സത്യമായി പ്രസംഗിക്കുക. സ്നാനത്തിന്റെ നില സുവിശേഷത്താ

ലൊ അല്ല പൂൎവ്വപിതൃധൎമ്മത്താലൊ പൂൎവ്വ പിതൃധൎമ്മത്താലാണെന്നു പറയെണ്ടിവരുമെങ്കിൽ പിന്നെ സുവിശേഷം എഴുതി വച്ചതിന്റെ കാരണം എന്തിനെന്നുകൂടി പറക.

സ്നാനത്തെപ്പററിയും ഇപ്പോൾ ഇത്രയും അറിവാൻ ചോദിക്കുന്നു. കഴിയുമെങ്കിൽ രേഖാമൂലമൊ പ്രസംഗംമൂലമൊ സമാധാനംപറക.

൮. വിശ്വാസം

മഹാന്മാരായുള്ളോരേ വിശ്വസിക്കാത്തവർ ശിക്ഷാവിധിയിൽ ഉൾപ്പെടും. മാൎക്ക ൧൬-൧൬- എന്നല്ലാതെ ഇന്നതെല്ലാം വിശ്വസിക്കണമെന്നു കല്പിച്ചിട്ടില്ലല്ലൊ. എന്നെയും എൻ പിതാവിനേയും വിശ്വസിക്കണമെന്നു യോഹ ൧൪-൧-ൽ കാണുന്നു. എന്നല്ലാതെ പരിശുദ്ധ റൂഹായിലും വിശ്വസിക്കണമെന്നു സുവിശേഷത്തിൽ കാണുന്നില്ല. ജാതികളെ സ്നാനപ്പെടുത്താൻ ഉപയോഗിക്കണമെന്നെ കാണുന്നുള്ളൂ. സഭകൾ ഇതുവരെയും ഇനിയും റൂഹാ തമ്പുരാനിൽ കൂടി വിശ്വസിക്കുന്നതിനു സുവിശേഷത്തിന്റെ സ്പഷ്ടമായ അനുവാദമൊ അല്ലാ പൂൎവ്വപിതാക്കളുടെ വിശ്വാസക്രമം അനുസരിച്ചിട്ടൊ നിങ്ങൾ വിശ്വസിക്കുന്നതും വിശ്വസിപ്പിക്കുന്നതും. വിശ്വാസപ്രമാണങ്ങൾക്കു നിങ്ങൾ തമ്മിൽ വ്യത്യാസങ്ങൾ ഉണ്ടെങ്കിലും ആ വിശ്വാസങ്ങളിൽ കാണുന്ന സംഗതികളെല്ലാം വിശ്വസിക്കേണ്ടതാണെന്നു വിശ്വസിച്ചതു അതുകൾ പോലെ ഒരു വിശ്വാസവാചകരീതി സുവിശേഷത്തിൽ എഴുതിയിരുന്നതിനെ കണ്ടിട്ടൊ അല്ലാ, പൂൎവ്വപിതാക്കളാൽ നിയമിക്കപ്പെട്ട വിശ്വാസപ്രമാണത്തെ ശരിയായും ചിലടം ഭേദപ്പെടുത്തിയെങ്കിലും വിശ്വസിച്ചുവരുന്നതു പിതാക്കൾ വഴിയായൊ അല്ല, സുവിശേഷത്തിൽ കണ്ടതുകൊണ്ടൊ തീൎത്തുപറക.

൯. സത്യകൎമ്മം.

അറിവജ്ഞന്മാരായുള്ളോരേ- പെസഹാ, സത്യകൎമ്മം, കുറുബാന ഇതിൽ പെസഹാ പറവൊന്റെ നാട്ടിൽവച്ചു മൂസാനബിയാ മുഖാന്തിരവും സത്യകൎമ്മം സെഹിയോന്റെ വീട്ടിൽവച്ചു മശിഹാതമ്പുരാൻ മൂലവും കുറുബാന മരിച്ചുയൎത്തു സ്ഥാനപൂൎത്തി ആയതിന്റെ ശേഷം എമ്മൌസിലേക്കുപോയ ശിഷ്യന്മാർ താമസിച്ച വീട്ടിൽവച്ചു റൂഹാ തമ്പുരാന്റെ സ്ഥാനത്തിലും കൊടുക്കപ്പെട്ട- ലൂക്ക ൨൪- ൩൦- ൩൧- ഈ കുറുബാനയെക്കുറിച്ചു ഇപ്പോൾ ഒന്നുംപറയുന്നില്ല. സത്യകൎമ്മത്തെക്കുറിച്ചെ പറയുന്നുള്ളൂ. ഈ സത്യകൎമ്മമാണ കുറുബാന എന്നു ആരെങ്കിലും ഭാവിക്കുന്നു എങ്കിൽ ഇപ്പോൾ ഭാവിച്ചുകൊള്ളണം. എന്നാൽ ദേഹമായ അപ്പത്തിൽ പുളിച്ചതും, സൈത്തും, ഉപ്പും രക്തമായ വീഞ്ഞിൽ വെള്ളവും ആത്മാവും ചേൎത്തുകൊള്ളുന്ന നടപടിയിൽ നിങ്ങൾതമ്മിൽ വ്യത്യാസമുണ്ടെങ്കിലും അതിന്റെ തൎക്കം തീൎത്താതീൎക്കാതെയൊ ഇഷ്ടംപോലെ സമാധാനം പറയാവുന്നതാണ. സത്യകൎമ്മം കൊടുത്തിട്ടുള്ളതു വ്യാഴാഴ്ചരാത്രിയിലും പെസഹാ തിന്നഉടനെയും ഒരുവീട്ടിൽവെച്ചും ശിഷ്യന്മാൎക്ക മാത്രമായിട്ടുമാണെന്നു സുവിശേഷത്തിൽ കാണുന്നതു. ഇപ്പോൾ നിങ്ങൾ നടത്തുന്നതു ഞായറാഴ്ച നാ

ളിൽ പള്ളിയിൽവെച്ചും പകൽസമയത്തിലും പെസഹായോടു കൂടാതെയും പുരുഷന്മാൎക്കുമാത്രമല്ലാ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുംകൂടി കൊടുക്കയും ആചരിക്കയും ചെയ്തുവരുന്നു. പിന്നെയും സത്യകൎമ്മം കൊടുക്കുന്ന ഗുരുക്കന്മാൎക്കുള്ള ശുദ്ധതയും ഉടുപ്പുകളും സത്യകൎമ്മത്തെ വാഴ്ത്തുന്നതും അപ്പോൾ ചൊല്ലുന്ന ചൊല്ലുകളും സഭകൾക്കുള്ള ശുദ്ധതയും അവർ ആചരിക്കേണ്ട മുറയും അവർ വിശ്വസിച്ചു ചൊല്ലേണ്ട ചൊല്ലുകളും നടത്തിവരുന്ന ക്രമത്തിൽ നിങ്ങൾതമ്മിൽ വ്യത്യാസമുണ്ടെങ്കിലും മഹത്തുക്കളെ ഇതെല്ലാം പൂൎവപിതാക്കളെ ആധാരമാക്കികൊണ്ടു നടത്തുന്നവൊ? അല്ലാ, സുവിശേഷത്തിൽ കണ്ടുംകൊണ്ടൊ? സമാധാനം പറക.

## ൭. പ്രാൎത്ഥന.

ബുദ്ധിമാന്മാരായുള്ളോവെ, സ്വൎഗ്ഗപ്രാൎത്ഥനയല്ലാതെ ക്രിസ്തു അനുവദിച്ചിട്ടുണ്ടൊ? അതുതന്നെ പ്രാൎത്ഥിക്കുന്ന ആൾ മത്താ ൬- ൬ തന്റെ മുറിയിൽകടന്നു പൂട്ടിക്കൊണ്ടു രഹസ്യമായി പ്രാൎത്ഥിപ്പാൻ കല്പിച്ചിരുന്നിട്ടും ഭവനത്തിൽ കടക്കുന്നതിനു പകരം പള്ളിയിൽ കടന്നു പ്രസ്താവമായി സ്വൎഗ്ഗപ്രാൎത്ഥനയല്ലാതെ വേറെയും പ്രാൎത്ഥനകൾ നടത്തിവരുന്നുവല്ലൊ. ഈനടപടി സുവിശേഷത്തെ നിഷേധിച്ചിട്ടോ പൂൎവപിതാക്കളെ ആശ്രയിക്കാതെആശ്രയിച്ചുംകൊണ്ടൊ നല്ലതുപോലെ സമാധാനം പറക.

## ൮ നോമ്പും ഭക്ഷണാചാരവും

ജ്ഞാനികളായുള്ളോരെ, ഒരാണ്ടിൽ ഇന്നടം മുതൽ ഇന്നടം വരെ ഇത്ര ദിവസത്തേക്കു ഇന്നിന്ന നോമ്പുകൾ പിടിക്കണമെന്നും നോമ്പുദിവസങ്ങളിൽ മദ്യം, മാംസം, മത്സ്യം മററും വൎജ്ജിച്ചിരിക്കണമെന്നും അല്ലാത്തദിവസങ്ങളിൽ മദ്യമാംസങ്ങൾ ആയികൊള്ളാമെന്നുള്ള മൌനാനുവാദവും ഒരിക്കലും മാംസത്തെ ഭക്ഷിക്ക ഇല്ലെന്നുള്ള പൂൎവപിതാക്കളുടെ നിയമവും ഒരിക്കലും എന്നുള്ളതിനു ചിലപ്പൊൾ എന്നുള്ള വിപരീതാൎത്ഥത്തോടുകൂടിയും ഭക്ഷിച്ചുകൂടായെന്നുള്ള വേദാക്ഷരവും പിതാക്കൾ അതിനെ എല്ലാം ഭക്ഷിക്കാതെയിരിക്കയും വായ്ക്കകത്തു പൊകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ലാ എന്നുള്ള സുവിശേഷം വിലക്കീട്ടുള്ളതെന്തും ഭക്ഷിക്കാമെന്നാണെന്നു സ്വയാൎത്ഥം നറിച്ചു ഭക്ഷിക്കയും. ആദം ഭക്ഷിച്ചതും വായിൽകൂടിആയിരുന്നു. മഹത്തുക്കളെ വായ്ക്കകത്തുപൊകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ലാ എന്നും നോമ്പിനു വിലക്കീട്ടുള്ള ഭക്ഷണം ഏതുവഴിയായിട്ടാണെന്നു കല്പിച്ചതും ശ്ലീഹന്മാരൊടാണല്ലൊ. ൧൦ാം വാക്യത്തിന്റെ യഥാൎത്ഥം ശ്ലീഹാപറയുന്നതിനെ കെൾക്കാ. മശിഹാതമ്പുരാൻ ഇങ്ങിനെ കല്പിച്ചതിന്റെ രണ്ടുകൊല്ലത്തിലധികമായപ്പൊഴാണ പത്രൊസു ശ്ലീഹായെ തുപ്പട്ടി കാണിച്ചതു. അപ്പൊൾ അദ്ദേഹം പറയുന്നതു- നിന്ദ്യമായും അശുദ്ധമായും ഉള്ള യാതൊന്നും ഇതുവരയും എന്റെ വായിക്കകത്തു പൊയിട്ടില്ലാ എന്നാണ. നടപ്പ- ൧൦: ൧൪- യഹൊവാ ശുദ്ധമാക്കീട്ടുള്ളതിനെ നീ അശുദ്ധമെന്നു വിചാരിക്കാതെ അറുത്തുഭക്ഷിക്കുക- എന്നു മൂന്നു പ്രാവ

ശ്യാ കല്പിച്ചിരിക്കുന്നു. നടപ്പു ൧൦-൧൧.... അതുമുതൽ വിലക്കിട്ടുള്ളതെന്തും ഭക്ഷിക്കാമൊ എന്നു നോക്കാം. പിന്നെയും പൂൎവ്വ പിതാവായ പത്രോസശ്ലീഹാ കല്പിക്കുന്നതു കൊന്ന്ല്യോസു മുതലായ കാവ്യജാതികളെ അപ്പൊസ്തോല സഭയിൽ ചേൎത്തുകൊള്ളണമെന്നാണ ദൎശനത്തിന്റെയും കല്പനയുടെയും അൎത്ഥം എന്നു ശ്ലീഹാ ഓർശ്ലേം സഭയിൽ ഉപദേശിക്കയും സഭ വിശ്വസിച്ചതും നടപ്പു ൧൦. ൧൫. ൧൧. ൧൫-ം നോക്കാമെല്ലൊ. മഹത്തുക്കളെ സുവിശേഷത്തിന്റെ അൎത്ഥം പൂൎവ്വപിതാക്കൾക്കാണ അറിയാവുന്നതു. മനുഷ്യരുടെ താന്നിഷ്ടനിലക്കു ചിലപ്പൊൾ പിതാക്കളെ നിഷേധിക്കാതെ നിഷേധിച്ചും ചിലപ്പോൾ സുവിശേഷത്തെ ആശ്രയിക്കാത്തതുപോലെ ആശ്രയിച്ചും ഇതിനിടയിൽ സുവിശേഷമെന്നു കൂടക്കൂടെ ഘോഷിക്കയും അതിന്റെ ആന്തരാൎത്ഥങ്ങളിൽനിന്നു കേവലം തെറ്റിയും തെറ്റിച്ചും ഇതോടുകൂടി ഹിന്ദുക്കളെയും കുഴക്കുന്നതിനു ഉത്സാഹിക്കാതെ ഉത്സാഹിച്ചും ഉത്സാഹിപ്പിച്ചും വരുന്നു. ഒരു ഹിന്ദു യേശുതമ്പുരാനിൽ രക്ഷയുണ്ടെന്നു വിശ്വസിക്കുന്നവൻ പൂൎവ്വപിതാക്കളെ പിന്തുടരട്ടെ. മഹത്തുക്കളേ നിങ്ങൾ ഇപ്പോൾ അനുഷ്ഠിച്ചുവരുന്നതുപോലെയൊ ആചരിച്ചുവരുന്നതുപോലെയൊ ഉള്ള നോമ്പുകൾക്കും ഭക്ഷണാചാരങ്ങൾക്കും ആധാരമായിരിക്കുന്നതു പൂൎവ്വപിതാക്കളൊ അല്ല, സുവിശേഷമൊ? പറക.

(ശേഷം അടുത്തതിൽ)

മാവേലിക്കര

ഒരു കുപ്പായക്കാരന്റെ വട്ടമലക്കാ.

എന്റെ പൊന്നുപത്രാധിപരവർകളെ താഴെപറയുന്ന സംഗതികളെ പത്രികയിൽ ചേൎക്കുന്നതിനു ദയവായി പത്രസ്ഥലം അനുവദിക്കേണമെന്നു വിനയപൂൎവ്വം അപേക്ഷിക്കുന്നു.

എന്റെ പ്രിയപത്രാധിപരവർകളേ, "ആണായാൽ നാണം വേണം മുഖത്തു മീശവേണം" എന്നുള്ള പഴഞ്ചൊല്ലുപോലെയല്ലാതെ പണത്തെ മാത്രം മോഹിച്ച സ്കറിയോത്തായെപ്പോലെ, സ്കറിയോത്താ പണംമോഹിച്ചു ഒരുപ്രാവശ്യമെ മശിഹായെ വിറ്റൊള്ളൂ. ഇതു ഒന്നല്ല. ഒമ്പതുപ്രാവശ്യം വിറ്റു കാശുവാങ്ങിയിരിക്കുന്നു. അയ്യൊ ലജ്ജയും അറപ്പും തോന്നാത്തതല്ലെ കഷ്ടം. ഏഴുഎഴുപതുപ്രാവശ്യം ക്ഷമിക്കേണമെന്നുള്ള ആ വേദത്തെ ആശ്രയിച്ചു ഇതുവരെ ക്ഷമിച്ച ആ തിരുമേനിയെ എന്തുമാത്രം ശ്ലാഘിക്കേണ്ടിയിരിക്കുന്നു. തിരുമേനിയോടു ചെയ്തിട്ടുള്ള ചതിവിനെത്തന്നെ ഒന്നാമതു വിവരിക്കാം. തിരുമേനിമുമ്പാകെ സത്യംചെയ്തു ഉടമ്പടിയും എഴുതിവച്ചു കൈവെപ്പും വാങ്ങിയ ഉടനെ തക്കതായ ഒരിടവകയിൽ നിയമിച്ചയച്ചാറെ അവിടെചെന്നു ജനങ്ങളെ സ്വാധീനംചെയ്തുംകൊണ്ടു മറുകക്ഷികളുമായി ഉടമ്പടിചെയ്കയാലല്ലെ അവിടെനിന്നും ഓടിക്കുന്നതിനും കിട്ടി വന്ന

തായ സകല ഉപകാരങ്ങളും ഇല്ലാതെതീരുന്നതിനും വീട്ടിൽ എത്തി ച്ചതുകൂപണിയുന്നതിനും ഇടവന്നതു. എന്നാറെയും തിരുമേനി കൈവിട്ടില്ല. അങ്ങനെയിരിക്കെ വിശുദ്ധ പാത്രിയർക്കീസുബാവാ തിരുമേനിയുടെ ൧൦ാം സ്ഥലത്തേക്കുള്ള എഴുന്നെള്ളത്തുകാലത്തു മറുകക്ഷിയിൽ ചാടികളഞ്ഞു. അദ്ദേഹത്തെ കാണുന്നതിനൊ ആശീർവാദം കൈക്കൊള്ളുന്നതിനൊ ഇടവന്നില്ല. ഈ നാമധേയം കേൾക്കുന്നതു മൂപ്പക്ക് വെറുപ്പാണ. ആയ്തു മുമ്പിനാലെ ഉള്ളതാണ. തിരുമേനി ഇവിടെനിന്ന എഴുന്നെള്ളിയതിൽ പിന്നീട തിരിച്ചുചേരുന്നതിനുവന്ന ബുദ്ധിമുട്ടുകളും വെയിലത്തുകിടന്നതും കിട്ടിയ സമ്മാനങ്ങളും അറിഞ്ഞവക്കും കണ്ടവക്കും താന്നെ അറിയാം. തിരുമേനിക്കു കൊടുക്കേണ്ട കൈമുത്തു ഭഗവതിക്കു കൊടുത്താലും കൊടുക്കയില്ലന്നല്ലെ പറഞ്ഞതു. ഇനിയും മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ ഭരണകാലത്തുണ്ടായതുംകൂടി കുറച്ചുപറയാം. ൟ ചക്രത്തിനു പിണങ്ങി പഴയതിൽ നിന്ന പിരിഞ്ഞു പുതിയതുണ്ടാകുന്നതിന കാരണമാകിയതു അപ്പച്ചൻ അല്ലെ ആ അപ്പച്ചൻ അല്ലെ മാത്തുതരകന്റെ കാലത്തു റോമയിൽ പോയി പത്തിറാവച്ച കല്യാണം ചൊല്ലിയതു. ചത്തതിന്റെ ശേഷം കൈപ്പിടിത്തം കഴിപ്പിച്ചതൊ? എല്ലാം പണത്തിന്റെ പുറകെ അല്ലെ കാര്യം. പണം കൊടുത്താൽ എന്തുവേണമെങ്കിലും ചെയ്യുന്നതിന അധൈര്യമില്ല. അന്ന മാർ അത്താനാസ്യോസ മെത്രാപ്പോലീത്തായാൽ കൊടുക്കപ്പെട്ടതായ സ്ഥാനപ്പേരാണ "വട്ടമലക്കാരൻ" എന്ന. അതിന്റെ ശേഷം കാപ്പികഷായം ഓർത്തല്ലെ ഉണാച്ച സഭയിൽ പോയി കഴുതട്ടിഘടശിയുടെ കൈവെപ്പു വാങ്ങിയതു. ഇനിയും ഓരോന്നോരോന്ന വിസ്തരിച്ചു പറയുക എന്നുവച്ചാൽ പത്രസ്ഥലം അനുവദിക്കുമൊ എന്നു ശങ്കിക്കുന്നു. ഇവയെ എല്ലാം ക്ഷമിച്ചു തിരുമേനി ഉപേക്ഷിക്കാതെ വീണ്ടും ചേർത്തു നടത്തിയതു ഓർത്താൽ എത്ര വലിയ കരുണയാണ. അയ്യൊ ഇങ്ങനെ വട്ടമലക്കം ചാടുന്നവരായി ഒരു ദിക്കിലും ഒരു സഭയിലും ഒരുത്തരും ഉണ്ടായിട്ടില്ലെ. വായനക്കാരെ വിചാരിപ്പിൻ. പണം മോഹിച്ചു എത്ര പ്രാവശ്യം സഭയെ വിൽക്കാം. ഈയാളെപ്പറ്റി പല പത്രങ്ങളിലും ഇതിനു മുമ്പു പ്രസ്താവിച്ചിട്ടുള്ളതിനെ വായനക്കാർ ഓർക്കുമല്ലൊ. വെളിയിൽ ഒന്ന അകത്തു ഒന്ന. പറച്ചിൽ ഒന്ന പ്രവൃത്തി ഒന്ന. പുറമെ ആടിന്റെ വേഷം അകത്തു ഓനായുടെ വേഷം. ഈ വിധത്തിൽ നടന്ന എത്ര പേരെ വഴിതെറ്റിച്ചിരിക്കുന്നു. ഇപ്പോൾ എത്ര പേരെ വഴി തെറ്റിക്കുന്നതിനു ആലോചിച്ചുവരുന്നു. പണം മാത്രം മോഹിച്ചു ആടുകളെ സത്യ അടിസ്ഥാനത്തിൽ നിന്ന വഴിതെറ്റിക്കുന്നതിനു തുടങ്ങുന്നതു എത്രയൊ കഷ്ടം. ഇപ്പൊൾ ഏതുമെന്ന വന്നാലും വിധി ദിവസത്തിൽ കണക്കു ബോധിപ്പിക്കേണ്ടിവരും. ഓർമ്മയിൽ വിചാരിക്കണം. വാങ്ങിയിട്ടുള്ള പണം ഒന്നും അനുശിപാശിപാറകയില്ല. മണപ്പുറത്തു കൊളമ്പ്യരുടെ പ്രസംഗം കേൾപ്പാൻ പോയപ്പോൾ അവിടെ വച്ചല്ലെ കല്പാപ്പാ കറെത്തപാ കൊടുത്തു ഉടമ്പടി ചെയ്യിച്ചയച്ചതു. പിന്നീട ഇവിടെ വച്ചും കായംകുളത്തു വച്ചും അല്ലെ കൊളമ്പ്യരുടെ കൈവെപ്പു വാങ്ങി

യും അവരുടെ മുമ്പാകെ മുട്ടുകുത്തിയും ഇപ്പൊൾവട്ടമലക്കം ചാടിയും. ഓശാന ശനിയാഴ്ചവരെ നൂറു ചക്രമെ കിട്ടിയൊള്ളു എന്ന പഴിയും പറഞ്ഞു കയ്യാപ്പായോടുവാങ്ങിയതുനീക്കി ശേഷമുള്ളതു അന്നാസിനോടും വാങ്ങി. സ്കറിയോത്ത ഒററികൊടുക്കുന്നതിനായി ഉടമ്പടി ചെയ്തു ആത്തീയതിതന്നെ ഇതേവരെ കുടിച്ചുവന്നമാതാവിന്റെ പാലിനേയും തന്നെ പലപ്രകാരത്തിൽ പോഷിപ്പിച്ചുവന്ന പരമാർത്ഥിയായ മൂപ്പച്ചനേയും ഇതുപോലെയുള്ള മററു ആളുകളേയും കൂട്ടത്തിൽ ഉള്ളവരെയും ഉപേക്ഷിച്ചു ഒരുവാക്കുചോദിക്കാതെ നന്ദിയില്ലായ്മ കാണിച്ചു വിഷംകലന്ന അന്ത്യമുലപ്പാൽ കുടിക്കാമെന്ന സമ്മതിച്ചതു പണത്തിന്റെ മോഹമല്ലേ. അതിനാൽ മെത്തയിൽ നിന്ന കാടിക്കുഴിയിൽ വീഴുന്നതിനും പട്ടക്കാരനെന്ന ഒരിക്കലും പറഞ്ഞുകൂടാ എന്ന വിരവാദം പറഞ്ഞ ആൾ ആ ആളിന്റെ ചൊല്പടിയിൽ നടക്കുന്നതും കാണ്മാനല്ലെ നസം, തിരുമേനിമുമ്പാകെ ചെയ്ത സത്യഉടമ്പടിയെലംഘിച്ച ആ നിലയങ്കിയിൽ നിന്ന ഉരിയപ്പെട്ടവനായി കൊളമ്പ്യരുടെ കൈവെപ്പിനെ പ്രധാനമാക്കിയിരിക്കുന്ന എന്ന നടിക്കുന്ന വട്ടമലക്കാരാ അയ്യൊ ഏതുവിധത്തിൽ താൻഇതിന ഉത്തരം പറയും. താൻചെയ്തസത്യ ഉടമ്പടി തന്നെ തനിക്കു വിരോധമായി വിധിക്കും. കൊളമ്പ്യർ തന്നോടു ഉപദേശിച്ചിട്ടുള്ളതു ആരുടെയൊ ദുരാലോചന കേട്ടുംകൊണ്ടെന്ന താൻഎന്തുകൊണ്ട വിചാരിക്കാഞ്ഞതു. അവർ തന്നൊടു പറഞ്ഞഗുണദോഷം എങ്ങിനെയുള്ളതെന്നുപറയാം. രണ്ടുകക്ഷികൾതമ്മിൽ ചിലക്ഷേത്രങ്ങളിൽ സത്യംചെയ്യുന്നതിനായി സമ്മതിക്കയും തലെദിവസമെ ക്ഷേത്രത്തിൽഎത്തി സത്യംചെയ്യുന്നതിനുമുമ്പായി തുള്ളിപറയുന്നവനായ വേലനെ ചെന്നുകണ്ടു അതിൽഒരുകക്ഷിയുടെ മനോഭാവംപോലെ പണംകൊടുത്തു പറയിക്കാറുണ്ടു. കൈക്കൂലി കിട്ടിയാൽ അവരുടെ ആഗ്രഹപ്രകാരം വേലൻ തുള്ളിപ്പറയുന്ന പ്രകാരമാണ. വേലൻ പറയുന്നതു ദേവന്റെ പകരമെന്ന ഏതുപ്രകാരം വിശ്വസിച്ചുവരുന്നുവൊ അപ്രകാരമാണ വട്ടമലക്കാരനോടു പറഞ്ഞിട്ടുള്ളതും മണപ്പുറത്തുവച്ചുപറഞ്ഞ ഒടുവിലെ പ്രസംഗവും. അല്ലെങ്കിൽ വായനക്കാർ വിധിക്കട്ടെ. എത്രയും പുച്ഛമായും നിന്ദയായും പ്രസ്താവിച്ചേച്ചു കൈക്കൊണ്ടിരിക്കുന്നതിനെക്കുറിച്ചു വിചാരിച്ചാൽ ദ്രവ്യാഗ്രഹി എന്നുപരബൊധപ്പെടുന്നു. ഇനിയും ഈ വട്ടമലക്കാരൻ ദുഃഖവെള്ളിയാഴ്ചയും ഉയിൎപ്പുഞായറാഴ്ചയും പറഞ്ഞിട്ടുള്ള പ്രസംഗങ്ങളിൽ ചിലതിനെ കൂടിപറഞ്ഞു അവസാനിപ്പിച്ചുകൊള്ളട്ടെ. ദുഃഖവെള്ളിയാഴ്ച സ്ലീബാവന്ദനയ്ക്കു മുമ്പായി ധർമ്മശെഖരം ഇടണമെന്നും പറഞ്ഞു തളികവച്ചാറെ കൂടിയവർ എല്ലാവരും ചക്രം ഇടാഴികയാൽ അതെ സംബന്ധിച്ചു പ്രസംഗത്തിൽ പറഞ്ഞ ഉദാഹരണമെന്തെന്നാൽ: ബ്രശീനാആട്ടത്തിൽ വെട്ടികൊന്ന കുഞ്ഞിനേയുംകൊണ്ടു ചക്രപ്പിരിവിനായി കാഴ്ചക്കാരുടെമുമ്പാകെ ബ്രശീനായുടെ വേഷംകെട്ടുന്നആൾ ചെല്ലുമ്പോൾ എല്ലാവരും മടികൂടാതെ ഓരൊ ചക്രം കൊടുക്കുമല്ലൊ. മിശിഹാ നിങ്ങളുടെമുമ്പാകെ കുരിശിക്കപ്പെട്ടിരിക്കുന്നതായ ഈ സമയത്തി

ൽ ഓരൊ ചക്രം ധൎമ്മശേഖരമിടണമെന്നു പറഞ്ഞാറെ ഇടാത്തവർ എത്രകട്ടുപ്പക്കാരാണ എന്നും ഉയൎപ്പുഞായറാഴ്ച പറഞ്ഞ പ്രസംഗത്തിൽ മിശിഹാ ദൈവത്താലയക്കപ്പെട്ടവനല്ലന്നും മറ്റും ഓരൊ ദൂഷണങ്ങൾ പറഞ്ഞു യഹൂദന്മാർ തന്നിൽ വിശ്വസിക്കാതെയിരുന്ന പ്രകാരംതന്നെ സുറിയാനിക്കാർ കൊളമ്പുപ്രസംഗികളായ ഡെവിഡ് മുതൽപേരെക്കുറിച്ചു വിചാരിച്ചുവരുന്നു. എങ്കിലും അതിനെ നിറവേറ്റുവാനായി കൊളമ്പ്യരുടെ ശിഷ്യന്മാരായ ഞാൻ മുതൽപേരു വേണ്ട ശ്രമങ്ങൾ ചെയ്യു കഴിയുന്നതും നിറവേറ്റുന്നതിനു ഉത്സാഹിക്കാമെന്നുംമറ്റും പറഞ്ഞിരിക്കുന്നു. ബുശിനായോടും കൊളമ്പ്യരോടുംകൂടെ മശിഹായെ സാമ്യപ്പെടുത്തിയിരിക്കുന്ന ഈ വട്ടമലക്കക്കാരൻ എത്ര വഞ്ചകനെന്നു വിചാരിപ്പീൻ. മനസ്സിൽ ഇരിക്കുന്നതുപോലെയുള്ള കാൎയ്യം സാധിക്കുവാനായി എന്തുംപറയാമെന്നും പ്രവൃത്തിക്കാമെന്നുംവിചാരിക്കുന്നതു പണംമോഹിച്ചല്ലെ ?- എന്നാൽ ഈയ്യാണ്ടിൽ ഒരുഗുണമുണ്ടായി എന്നുനവീകരണക്കാർ ഘോഷിക്കുന്നു. കഴിഞ്ഞാണ്ടിൽ നവീകരണതലവൻ ഓശാന മുതൽ ഇവിടെ ഉണ്ടായിരുന്നിട്ടും നടത്തിട്ടില്ലാതിരുന്ന കുരുത്തോലവാഴ്ത്തു, സ്ലീബാവന്ദന, ചെറുക്കാകുടിക മുതലായതിനെ ഠരംയ്യാണ്ടിൽ ഈയ്യാൾ മുഖാന്തിരം നടത്തി അനുഭവിപ്പാൻ സംഗതിയായ്യിൽ ഉള്ള സന്തോഷംതന്നെ- ഇങ്ങനെഅനുഭവിപ്പാൻ ഭാഗ്യമുണ്ടായ്യു നവീകരണമൂപ്പച്ചൻ്റെ ബലബന്ധംകൊണ്ടാണെന്നും അല്ലന്നും പറയുന്നുണ്ടു. നേരുആൎക്കറിയാം. അതിരിക്കട്ടെ. ഇനിയും കൊളമ്പുപ്രസംഗികൾ മിശിഹായിക്കു സമന്മാരാണെന്നും അവക്കു ആത്മവരമുണ്ടെന്നും എത്രപ്രസംഗിച്ചാലും തൊണ്ട അടയ്ക്കത്തില്ലന്നും രോഗികളെ എണ്ണപൂശി സൌഖ്യമാക്കുമെന്നും പ്രസംഗിച്ചു വരുന്നു അവരാൽ രക്ഷിക്കപ്പെട്ടവരും കൂട്ടരുമെ, ഞാൻനിങ്ങളോടു ഒന്നുചോദിക്കട്ടെ. ഇവിടുത്തെ അവസാനദിവസത്തെ പ്രസംഗത്തിൽ ഡേവിഡുപ്രസംഗിക്കു തൊണ്ടഅടപ്പുകൊണ്ടു പ്രസംഗിപ്പാൻ പ്രയാസപ്പെട്ടതു എന്തുകൊണ്ടു. ആസമയം ആത്മാവു മാറിപ്പോയിരിക്കാം അല്ലെ. ഇതുകൂടാതെ ഈസ്ഥലത്തു ഒരു പെരുമുട്ടുവന്ന രോഗിയെ സൌഖ്യമാക്കാമെന്നും പറഞ്ഞുംകൊണ്ടു ഈപ്രസംഗികൾ ആ രോഗിയെ വെളിച്ചെണ്ണ പുരട്ടിയ്യു നിമിത്തം മുട്ടിൽ നീരു അധികപ്പെട്ടു രോഗിപെട്ടന്ന കഷ്ടപ്പാടു എന്തുമാത്രമെന്നു വിചാരിപ്പിൻ. ആശുപത്രിക്കാർ തന്നെ എന്തു പ്രയാസപ്പെടുന്നു. ഇതിനെഎല്ലാം ഉറ്റു വിചാരിപ്പിൻ. അതിനാൽ വട്ടമലക്കക്കാരനൊടുകൂടി ചാടിയവരും ചാടുന്നതിനുഭാവമുള്ളവരുമേ. ഫ-ാമത്തു ഈയ്യാളുടെ നടപടികളെക്കുറിച്ചു മേൽ വിവരിച്ചിട്ടുള്ളതിനെ ഓരൊന്നൊരൊന്നായി വിചാരിപ്പിൻ. അപ്പോൾ സകലവും വഞ്ചകമെന്നു തെളിയും. വാമത്തു പണവുംകിട്ടും മകൻ ചത്തു മരുമകളുടെ ദുഃഖവുംകാണാം എന്നാണ വിചാരിച്ചതു. ആയ്യുനിവൃത്തിക്കാതെ തന്നത്താൻ ദുഃഖിപ്പാൻ ഇടവന്നിരിക്കുന്നു. മേലും അധികരിക്കെ ഉള്ളു. സത്യവിശ്വാസത്തിൻ്റെ പാറമേൽ പണുതിരിക്കുന്നതിനെ പൊളിച്ചു മണലിന്മേൽ പണിചെയ്യാമെന്നു ഭാവിച്ചിരിക്കു

ന്നതു ഒരിക്കലും ഉറപ്പായിരിക്കയില്ല. കാററും മഴയും വന്ന അതിനെ നശിപ്പിക്കുമെ. പുതിയപ്രസംഗികളുടെ മുമ്പാകെ കാലുംകയ്യുംപൊക്കി മുട്ടുംകുത്തി രക്ഷിക്കപ്പെട്ടവരെന്ന നടിച്ചുനടക്കുന്നവരേ പഴയ ആദാമിന്റെ ഉപ്പുചിരട്ട, തവി, ചട്ടി, കലം മുതലായ സകലവും അതിൽനിന്ന മാററിയെങ്കിലെ പുതിയആദാം പ്രവെശിക്കയുള്ളു എന്ന പ്രസംഗികൾ നിങ്ങളോട്ട പറഞ്ഞിട്ടുള്ളതിനെമറന്നുകളഞ്ഞൊ. രക്ഷപെട്ടവരെന്ന തന്നത്താൻ തോന്നിയാലെയും അവസ്ഥവേണമെന്നും വാശിസാധിക്കണമെന്നും കക്ഷിബലപ്പെടുത്തണമെന്നും വിചാരിച്ചു മനുഷ്യരെ വഞ്ചിച്ചിരിക്കുന്നതു ശരിയൊ? പഴയനിലയെ ഉപെക്ഷിച്ചു ഉടനെ രക്ഷകിട്ടുമെല്ലൊ എന്നുവിചാരിക്കപ്പെട്ടവരെന്ന വിചാരിച്ചു ശ്രു: കുർബ്ബാനപോലും കൈക്കൊള്ളാതെ ഇനിയും പാപമില്ലന്നും പറഞ്ഞു മൌനം ദീക്ഷിക്കുന്നു. അയ്യൊ ഇതെന്തുവഞ്ചന. സാധുക്കളെ കളിപ്പിക്കുന്ന സൂത്രമാണെ. ആയ്യൊ വല്യ പാപവുമാണെ. അതിനാൽ മാതാവിന്റെ മടിയിലേക്കു തിരിവിൻ. സത്യവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ ഉറപ്പായി നില്പിൻ. രക്ഷ അതിൽമാത്രമെഉള്ളു. കൊട്ടുന്നവരുടെ താളത്തിനു എല്ലാം തുള്ളാതെയിരിപ്പിൻ. സ്വസ്ഥമനസ്സോടുതിരിവിൻ. വട്ടമലക്കാരൻ പറയുംപ്രകാരം പണംമോഹിച്ചും പ്രസംഗികളുടെ ദുരുപദേശം മൂലവും മാത്രമല്ലാ ആ കക്ഷിയിൽപോകട്ടൊ ഈ കക്ഷിയിൽ പോകട്ടൊ. അതും ഒന്നുനൊക്കാം. അതിൽ നിന്നിട്ടു അവസ്ഥയും ബഹുമാനവുംപാരാ. കയ്യിൽ ഒന്നുമില്ലങ്കിലും കണ്ണുരുട്ടിയാലും കാൎയ്യത്തിനു തരക്കേടും കൊടവയറിനു കുറവുമില്ലല്ലൊ എന്നു വിചാരിച്ചു നടക്കുന്നവനും ഞാൻപുറമെ പുണ്യവാളൻ. സകല പൈശൂന്യവും എന്നിൽ ഉണ്ടെങ്കിലും ഞാൻ പുതിയ സ്കീപ്പായാണെന്നു നടിക്കുന്നവനും മററുചിലരും അന്യോന്യംകൂട്ടരുംകൂടി ചതിച്ചതാണെന്നും കൂട്ടതലായി വാദത്തെചെയ്യാൽ വട്ടമലകത്തിൽനിന്ന ഒന്നുകൂടി ചാടാമെന്നു മനസ്സുണ്ടെന്നും പ്രസ്താവിക്കുന്നു. എന്തിനു ഛർദ്ദിച്ചതു തിന്നുന്നു. ഒരു ചത്തസിംഹത്തേക്കാൾ ജീവനുള്ളനായല്ലെ നല്ലതു. ഇനിയും ഈയാളെപ്പററി അധികം പറവാനുണ്ടു. പത്രസ്ഥലം അനുവദിക്കയില്ലന്നു വിചാരിച്ചു നിൎത്തുന്നു. അയ്യൊ വട്ടമലക്കാരാ ഇതെല്ലാം ആ പരിശുദ്ധനെ പിടിച്ചുഞെക്കിയ ദോഷമാണെ. ഇനിയും എന്തെല്ലാം വന്നുസംഭവിക്കുമൊ കണ്ടെഅറിയാവു. ആ പരിശുദ്ധന്റെ ശാപാതന്നെ ഏതെല്ലാം ആപത്തിൽ ഇനിയുംഇട്ടു കഷ്ടപ്പെടുത്തുമൊ ആൎക്കു അറിയാം. വട്ടമലക്കാരാ ശുദ്ധ: പൌലൊസു തന്നോടുപറയുന്നതിനെക്കൂടി കേൾക്കു, "സകല വഞ്ചനകൊണ്ടും നിറഞ്ഞവനെ പിശാചിന്റെ മകനെ സകലനീതിയുടെയുംശത്രു കൎത്താവിന്റെ നേരുള്ളവഴിയെ മറിച്ചുകളയുന്നതിൽ നിന്നു നീ വിട്ടുമാറുകയില്ലയൊ" (നടപ്പു ൧൩- ൧൦) ശേഷംവഴിയെ.

എന്ന ഒരു സാക്ഷാൽ സുറിയാനിക്കാരൻ



## സൂചനകൾ

മൂന്നു നോമ്പു അഞ്ചിനെ ഇങ്ങനെ ഞാൻ നോക്കി. അമ്പതുനോമ്പു ഉണ്ടാക്കിയവൻ തന്നെ നോക്കുകെ ഉള്ളു. എന്നു പണ്ടെ കാലത്തിലെ ഒരു പരിഷ്കാരപ്രിയൻ പറഞ്ഞതായി പഴമയുണ്ടു. ഇപ്പോഴത്തെ പരിഷ്കാരക്കാരും രക്ഷിക്കപ്പെട്ടവരും പറയുന്നതു മൂന്നു നോമ്പുപൊലും ഉണ്ടാക്കിയവൻ തന്നെ നോക്കുകയെ ഉള്ളു എന്നാണ. ഇതും പരിഷ്കാരം! ഇതും രക്ഷ!! അപ്പാതെ എന്തു പറയെണ്ടു !!!

❖ ❖ ❖

ഓർശ്ലേംയാത്രക്കാർ—നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായും പരിവാരങ്ങളും ഓശാന ശനിയാഴ്ച ഓർശ്ലേമിൽ എത്തി ശുദ്ധ. മർക്കോസു ഏവൻഗേലിസ്തായുടെ ഭവനമാകുന്ന സുറിയാനിദയറായിൽ താമസിക്കുന്നു എന്നും യോപ്പായിൽ ഇവരെ എതിരേല്പാൻ ഓർശ്ലേമിന്റെ മാർഗ്രീഗോറിയോസു ബാവാ മുതൽപേർ ചെന്നിരുന്നു എന്നും വളരെ മാനമായി ഇവരെ കൈക്കൊണ്ടു എന്നും എഴുത്തു കിട്ടിയിരിക്കുന്നു.

❖ ❖ ❖

ഒരു വ്യാജം—ലങ്കാ ദ്വീപിലുള്ള റോമ്മാ മെത്രാന്മാരിൽ ഒരുവനായ ഡാക്തർ മെലീസൻ അമ്മെറിക്കായിലെക്കു ഒരു എഴുത്തയച്ചതിൽ, മാർ അൽവാറീസ മെത്രാപ്പൊലീത്താ അവർകളെ സന്മാർഗ്ഗവിരോധമായ നടപടിമൂലം അന്ത്യോഖ്യാ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മുടക്കിയിരിക്കുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നു എന്നു എഴുത്തു വായിച്ച ഒരാൾ ഇണ്ടിപ്പെണ്ടന്റ കാതൊലിക്ക എന്ന പത്രത്തിനു എഴുതിയിരിക്കുന്നു. "തെററീക്കൂടാത്ത തിരുസഭ"യിലെ കൂദാശക്രമങ്ങളിൽ ഒന്നാണ ഇതെന്നു പറയണമെന്നില്ലല്ലൊ.

❖ ❖ ❖

മാർ അൽവാറീസ—തിരുനൽവെലിയിൽ ഉള്ള റൊമ്മാ ക്രിസ്ത്യാനികളിൽ പലരും പ്രൊപ്പഗാന്ത ഭരണത്തൊടു മത്സരിച്ചിരിക്കുന്നു. അവിടെ ഒരു ഇടവക നമ്മുടെ സിലൊൺ മെത്രാപ്പൊലീത്തായൊടു ചേരുകയും അദ്ദെഹം ഒരു വികാരിയെ അയക്കുകയും ചെയ്തിരിക്കുന്നു എന്നു മുമ്പൊരിക്കൽ പത്രികയിൽ പറഞ്ഞിരുന്നുവല്ലൊ. അതിനെക്കുറിച്ചു ടി. വികാരിയെ പ്രതിയാക്കി ഒരു ക്രിമിനാൽ വ്യവഹാരം ഉണ്ടായു നമ്മുടെ കക്ഷിക്കു അനുകൂലമായി തൂത്തുക്കുടി മജിസ്ത്രേട്ടിൽ വിധിച്ചിരിക്കുന്നു. മാർ അൽവാറീസു മെത്രാപ്പൊലിത്താ അവർകൾ തിരുനൽവേലിക്കുള്ള യാത്രയിൽ ഇപ്പോൾ കോട്ടയത്തു വന്നിട്ടുണ്ട.

❖ ❖ ❖

ഈയ്യിടെ ഒരു ഞായറാഴ്ച തെക്കൊരു സുറിയാനിപള്ളിയിൽ അഞ്ചാറു കുട്ടികളെ ജ്ഞാനസ്നാനപ്പെടുത്തുവാൻ ഭാവിച്ചപ്പോൾ രക്ഷിക്കപ്പെട്ട ഒരു ബാല്യക്കാരൻ, പാപമില്ലാത്ത ഒരു യുവാവുതന്നെ പരസ്യമായി ജ്ഞാനസ്നാനംകൊണ്ടു ഒരു പ്രയോജനവും ഇല്ല. ഇതു വെറുതെയാണെ എന്നു വളരെ വൈരാഗ്യത്തോടെ നിലവിളിച്ചു പറകയുണ്ടായി. രക്ഷപെട്ടു ഇനി എന്തെല്ലാം വേണ്ടുന്നു വെക്കുമൊ ദൈവത്തിനറിയാം. "അവസാന കാലത്തിൽ ചിലർ വഞ്ചിക്കുന്ന ആത്മാക്കൾക്കും പിശാചുക്കളുടെ ഉപദെശത്തിനും ശ്രദ്ധകൊടുത്തിട്ടു വിശ്വാസത്തിൽനിന്നു വീണുപൊകുമെന്നു" ആത്മാവായവൻ സ്പഷ്ടമായി പറഞ്ഞിട്ടുള്ളതു നിവൎത്തിക്കാതിരിപ്പാൻ പാടില്ലല്ലൊ. (൧ തീമൊ. ൪. ൧)

❖ ❖ ❖

പുതിയ പ്രസംഗികൾ—ഇവരുടെ ഉപദെശം മലയാളമിത്രത്തിനും അത്രബോധിച്ചില്ലെന്നു തോന്നുന്നു. ആദ്യകാലം മുതൽ ഉള്ള ക്രിസ്ത്യാനിസഭയുടെ ഉപദെശത്തിനു വിപരീതമായ ചിലസംഗതികൾ പ്രസംഗങ്ങളിൽ അടങ്ങിയിട്ടുണ്ടെന്നും അവയെ പിന്നീടു പ്രസ്താവിപ്പാൻ ഭാവിച്ചിട്ടുണ്ടെന്നും മിത്രം പറഞ്ഞിരിക്കുന്നു. എങ്കിലും മറ്റു പല സംഗതികളിലും പ്രത്യെകം സുറിയാനിക്കാരിൽ ഉണ്ടായ ഇളക്കത്തിലും പ്രസംഗികളെ നമ്മുടെ സഹജീവി ശ്ലാഘിക്കുന്നു. ഇതിന്റെ അൎത്ഥം മനസ്സിലാകുന്നില്ല. ഇംഗ്ലീഷ സഭയുടെ ഉപദെശത്തിനു വിപരീതമായ ചിലഭാഗം പ്രസംഗങ്ങളിൽ ഉള്ളതുകൊണ്ടു ഇംഗ്ലീഷകാരിൽ ആരും ഇവരൊടു ചേരാതിരിപ്പാൻ അല്പം ആക്ഷെപവും സുറിയാനിക്കാരിൽ പിണക്കവും കലഹവും ഉണ്ടാകുന്നതിൽ ഉള്ള സന്തൊഷം കൊണ്ടു ആഭാഗം സംബന്ധിച്ചടത്തൊളം സ്തുതിയും പറയുന്നതാണെന്നു ഒരു ലേഖകൻ ഞങ്ങൾക്കു എഴുതിയിരിക്കുന്നു.

## പത്രവരി അടച്ചവരുടെ പേരുവിവരം ലിസ്റ്റ്.

| | | | | |
|---|---|---|---|---|
| കോട്ടയം പടിഞ്ഞാറെതലക്കൽ കുഞ്ഞു | " | ൧ | ൦ | ൦ |
| ടി. പുളിവെലിപറമ്പിൽ കുര്യൻ മാസ്റ്റർ | " | ൧ | ൧൪ | ൦ |
| ടി. കണ്ടഞ്ചിറ ആന്ത്രു വറുഗീസ ശിപായി | " | ൧ | ൧൪ | ൦ |
| ടി. കരൊട്ടു കുഞ്ഞൻതൊമ്മി | " | ൧ | ൧൨ | ൮ |
| ടി. ചിറക്കടവിൽ അബ്രാഹം | " | ൧ | ൧൪ | ൦ |
| ടി. കരിങ്ങുംമൂട്ടിൽ ഉലഹന്നാൻ | " | ൧ | ൧൪ | ൦ |
| ടി. മണലെപറമ്പിൽ ചാണ്ടി | " | ൧ | ൧൪ | ൦ |
| ടി. പുളിക്കത്ര കുഞ്ഞാക്കൊ | " | ൧ | ൧൪ | ൦ |
| മാങ്ങാനം സെറ്റിൽമെന്റു ക്ലാസിപ്പെർ ചാക്കൊ പീലിപ്പൊസ | " | ൧ | ൧൩ | ൮ |
| തിരുവാർപ്പു മാളിയെക്കൽ മാത്തു | " | ൧ | ൧൩ | ൮ |
| ടി. മുണ്ടാക്കൽ ചാക്കൊ | " | ൧ | ൧൩ | ൮ |
| ടി. മുപ്പറത്തറ കൊച്ചുകുഞ്ഞു | " | ൧ | ൧൪ | ൦ |
| ടി. കളപ്പുരക്കൽ കൊച്ചിട്ടി | " | ൧ | ൧൩ | ൮ |
| ടി. കണ്ടമംഗലത്തു ഉളപ്പു | " | ൧ | ൧൨ | ൮ |
| ടി. വാഴത്ര ചാക്കൊ | " | ൧ | ൧൩ | ൮ |
| ടി. നേരിയന്ത്ര മാത്തുണ്ണി | " | ൧ | ൦ | ൦ |
| കിളിരൂർ കളരിക്കൽ തൊമ്മൻ കോര | " | ൧ | ൧൦ | ൦ |
| കോട്ടയം ജല്ലിക്കൽ ചാക്കൊ | " | ൧ | ൦ | ൦ |

തുടരും.

## പരസ്യം

### കോട്ടയം നെയിത്തു കച്ചവട കമ്പനി (ക്ലിപ്തം)

൧൦൮൨-ൽ ൧-ാം നമ്പ്രായി ജായിന്റ സ്റ്റൊക്കു കമ്പനി നിയമം അനുസരിച്ചു റജിസ്റ്റർ ചെയ്യപ്പെട്ടതു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടെക്കെണ്ടതു.

പകുതിയിൽ അധികം അപെക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു ആലുകൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലത്തരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണംതികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദെശ്യവും നിവൎത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീൎത്തു ബാക്കിപത്രം ഗവൎമ്മെണ്ടിലെക്കയക്കുമ്പോൾ ആദായം ഓഹരിക്കാൎക്കു വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്തുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ ക്ഷെമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേൎന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരിചെരുവാൻ താല്പൎയ്യമുള്ളവൎക്കു അപെക്ഷ ഫാറം വിലകൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൪ ചക്രം മാത്രമെ വിലയുള്ളു.

അപെക്ഷക്കാർ താഴെ പെരെഴുതിയിരിക്കുന്ന ആളിനു എഴുതി അയക്കെണ്ടതാകുന്നു.

കെ. എ. ചാക്കി. മാനേജർ കോട്ടയം.

## പത്രിക വില വിവരം.

| | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |
| പരസ്യക്കൂലി | | |
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും ടി | ,, | ൧൰ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലു മതിയാവും.

രൂപാഒന്നുക്കു ഒരുഅണ ഡിസ്കൌൺറ വ.കവച്ചുതരേണ്ടതാകുന്നു.

---

## വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരുഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു, ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

---

MAR THOMAS PRESS

KOTTAYAM